# മനുഷ്യപരിണാമം. ചില നൂതന വിവരങ്ങൾ

കോന്നിയൂർ ആർ നരേന്ദ്രനാഥ്

മർക്കടത്തിൻെറയും മനുഷ്യൻെറയും പൊതുവായ മുൻഗാമി ഡ്രൈയോപിതിക്കസ് എന്ന പേരിൽ വിവക്ഷിക്കപ്പെടുന്ന ജീവിയാണെന്നത്രേ ശാസ്ത്രജ്ഞന്മാരുടെ നിഗമനം. ആ മുൻജാതി 12–28 ദശലക്ഷം വർഷങ്ങൾക്കുമുമ്പാണ് ഭൂതലത്തിലുണ്ടായിരുന്നതെന്നും അവർ അനുമാനിക്കുന്നു. കുറെക്കൂടി മാനവസവിശേഷതകൾ പ്രകടമാക്കുന്ന വർഗ്ഗമായിരുന്നു രാമപിതിക്കസ്. മുൻഗാമിയെ അപേക്ഷിച്ച് രാമപിതിക്കസിനു് തറയിൽ താമസിക്കുന്നതിനുള്ള താല്പര്യം കൂടുതലായിരുന്നു. അതിൻെറ ദന്താവലി, വാനരത്തേക്കാൾ മനുഷ്യഭാവങ്ങളാണ് പ്രകടമാക്കിയതു് പുൽമേടികളിലും മററു തുറസ്സായ സങ്കേതങ്ങളിലും കൂടുതൽ സമയം ചിലവഴിച്ചു

രാമപിതിക്കസിൽനിന്നു് കുറെക്കൂടി പുരോഗതി നേടിയ ഒരിനത്തെയാണ് പിന്നീട് രംഗത്തു കാണുന്നതു്; ഏതാണ്ട് 4–5 ദശലക്ഷം വർഷങ്ങൾക്കുമുമ്പ് ഉണ്ടായിരുന്ന ആസ്ട്രാലോ പിതിക്കസ്. ഈ വർഗ്ഗത്തിൻെറ അശ്മകങ്ങൾ —ഫോസിലുകൾ—കണ്ടെത്തിയതു് ഡാ. റെയ്മണ്ട് ഡാർട്ട് ആണ്. ടാംഗ് (Taung) എന്ന സങ്കേതത്തിലാണ് ആ കണ്ടെത്തൽ ഉണ്ടായതും. പിൽക്കാലത്തു് ആഫ്രിക്കയിലെ ഇതര സ്ഥലങ്ങളിൽ നിന്നും മററു തെളിവുകൾ ധാരാളം കിട്ടി. ഈ ജാതിതന്നെ—അതായതു് ആസ്ട്രാലോപിതിക്കസ്തന്നെ— രണ്ടിനങ്ങളായിട്ടുണ്ടായിരുന്നത്രേ; ആസ്ട്രാലോപതിക്കസ് റോബസ്റ്റസ് എന്നും, ആസ്ട്രാലോപിതിക്കസ് ആഫ്രിക്കനസ് എന്നും ആണ് അവരെ ശാസ്ത്രകാരന്മാർ നിർദ്ദേശിക്കുന്നതു്. ഈ ചിന്താഗതിയെ സംശയത്തോടെ വീക്ഷിക്കുന്ന വിദഗ്ദ്ധന്മാരും കുറവല്ല. ഇവയെയാണ്, കുറച്ചുകാലം മുമ്പുവരെ, മർക്കടത്തെയും മനുഷ്യരേയും തമ്മിൽ ബന്ധിപ്പിച്ച കാണാക്കണ്ണിയായി കണക്കാക്കിയിരുന്നതു്! 1972-നു ശേഷം ഈ അഭിപ്രായത്തിനു് മാററംവരുത്തുവാൻ നിർബ്ബന്ധിതരായി.

മാനവരോടു് ഏററവും സാദൃശ്യമുള്ള പ്രാകൃത ജന്തുക്കളേതോ നിർമ്മിച്ചതായി കരുതപ്പെടുന്ന, ഏററവും പഴക്കം പറയാവുന്ന പ്രാകൃതായുധങ്ങളും മററും, തെക്കെ കെനിയയിലെ റുഡോൾഫ് തടാകപ്രാന്തപ്രദേശത്തുള്ള സങ്കേതങ്ങളിൽനിന്നു് ലഭ്യമായി. ഇവയ്ക്കു് രണ്ടര ദശലക്ഷം വർഷത്തെ പഴക്കം പറയാമെന്നാണ് കണക്കാക്കപ്പെട്ടതു്. ഈ ആയുധങ്ങളും മററും ഉപയോഗിച്ചിരുന്ന വാനരസമാനജന്തുക്കളുടെ കാലസ്ഥിതിയും തലയോട്ടിയും പ്രൊഫ. റിച്ചാർഡ് ലീക്കി (Prof Richard Leakly) 1972–ൽ അവിടെ കണ്ടെത്തി. മനുഷ്യപരിണാമചരിത്രത്തിലെ ഒരു സുപ്രധാന ഘട്ടത്തെക്കുറിക്കുന്ന പ്രധാനപ്പെട്ട തെളിവാണ് അന്നു് ലഭ്യമായതു്. ആയുധങ്ങളും മററ് പ്രാകൃതങ്ങളായ ചില ഉപകരണങ്ങളും നിർമ്മിക്കുവാൻ താല്പര്യം പ്രകടിപ്പിക്കുന്നതെന്നു് അനുമാനിക്കപ്പെടുന്ന മറെറാരിനവും—(ഹോമോഹാബിലിസ് Homo habilis)—ഉണ്ടായിരുന്നതായി മനസ്സിലാക്കാനും സാധിച്ചിട്ടുണ്ട്. ടാൻസിനായയിലെ ഓൾഡുവായ് (olduvai) മലയിടുക്കിൻ പ്രദേശത്തുനിന്നു് ഡാ. ലൂയി ലീക്കി സമ്പാദിച്ച തെളിവാണ് ഇതിന്നാധാരം. റിച്ചാർഡ് ലീക്കിയുടെ പിതാവാണ് ലൂയി ലീക്കിയെന്ന കാര്യം ഇവിടെ അനുസ്മരിക്കട്ടെ!

ഇന്നു് പൊതുവായി അംഗീകാരം സിദ്ധിച്ചിട്ടുള്ള ആശയം ഇതാണ്: ആസ്ട്രാലോ പിതിക്കസ് ഒരു പരിണാമസരണിയിലെ അന്യംനിന്നുപോയ ഒന്നാണ്. മററുസരണികളിലെ അംഗങ്ങളാ

മലയാളനാട് 24th Jan 82

യിരിക്കാം ഹോമോഹാബിലിസും ഹോമോ സാപിയൻസും.

ഏതാണ്ട് 800,000 സംവത്സരങ്ങൾക്കുമുമ്പ് ഹങ്കറിമുതൽ ദക്ഷിണാഫ്റിക്കവരെയും, അൽജീറിയമുതൽ ചൈനവരെയും വിശാലമായ മേഖലകളിൽ, വിഭിന്നകേന്ദ്രങ്ങളിൽനിന്ന് തെളിവുകൾ കിട്ടിയിട്ടുള്ള ഒരു വർഗ്ഗമുണ്ട്. അതിനെ ഹോമാ ഇറക്ടസ് (Homo erectes) എന്ന പേരിലാണ് ശാസ്ത്രകാരന്മാർ സൂചിപ്പിക്കാറുള്ളത്. വേട്ടയാടിയും കായ്കനികളും മററും ശേഖരിച്ച് നിത്യജീവിതം നയിച്ചിരുന്ന ഒരു കാട്ടുമനുഷ്യനെന്ന് അതിനെ വിവരിക്കാം. അഗ്നിയുപയോഗപ്പെടുത്തുവാനും, ആയുധങ്ങൾ കഴിവോടെ പ്രയോഗിക്കുവാനും ശേഷിയാർജ്ജിച്ച ഈ ജന്തു മരവുരിയും മൃഗത്തോലും സ്വന്തമാവശ്യങ്ങൾക്ക് സ്വീകരിക്കാനും അറിവുനേടിയിരുന്നു.

താരതമ്യേന വേഗംകൂടിയ പുരോഗതിയാണ് പില്ക്കാലത്ത് ഉളവാക്കിയത്. 250,000 വർഷങ്ങൾക്കുമുമ്പ് യൂറോപ്പിലെ ഏതാണ്ട് എല്ലാ പ്രദേശങ്ങളിലും ഇക്കൂട്ടരെ കാണാൻ കിട്ടുമായിരുന്നെന്ന് തീർച്ചയാണ്. അവർ അതിനു തക്ക തെളിവുകൾ അവശേഷിപ്പിച്ചിട്ടുണ്ടെന്ന വസ്തുതയാണ് ഇതിനു അടിസ്ഥാനം. ആധുനികമനുഷ്യന്റെ ആദിമ വംശപ്രതിനിധിയെന്നു പരിഗണിക്കപ്പെടുന്ന ഹോമോസാപിയൻസും, അവരുടെ ഒരു ഉപജാതിയിലുള്ള സാപിയൻസ് നിയാണ്ടർതാലൻസിയും ക്രമേണ രംഗത്തുവന്നു. ഇവരുടെ പിൻതുടർച്ചക്കാരാണ് ഏതാണ്ട് 70,000 വർഷങ്ങൾക്കുമുമ്പ് പ്രത്യക്ഷപ്പെട്ട ഹോമോസാപിയൻസ്. ഇതാണ് ആധുനിക മനുഷ്യന്റെ ശാഖയെ പ്രതിനിധീകരിക്കുന്നത്.

മനുഷ്യപരിണാമത്തിന്റെ ഭിന്നദശകൾ മുകളിൽ സൂചിപ്പിച്ച വർഗ്ഗപ്രതിനിധികളുടെ പ്രത്യേകതകൾ പ്രകടമാക്കുന്നുണ്ട്. ശാസ്ത്രവും സാങ്കേതികവിദ്യയും യുക്തിയും ബുദ്ധിയുമെല്ലാം ആധുനികമനുഷ്യന്റെ പുരോഗതിയെ അത്ഭുതകരമായി പ്രചോദിപ്പിച്ചു. അതിന്റെയൊക്കെ ഫലമായി പ്രകൃതിയിൽ, അവന്റെ പ്രഭാവത്തെ വെല്ലുവിളിക്കാൻ കരുത്തുള്ള മററാരു ജീവിയുമില്ലെന്നു വരുത്തുവാൻ, അവനു് അധികകാലം വേണ്ടിവന്നതുമില്ല. ഈ സ്ഥിതിവിശേഷം അതിന്റെ പരമോച്ചനിലയിൽ നിലനിന്നുവരുന്നു. □

---

(4-ൽനിന്നും തുടർച്ച)

വ്യാഖ്യാനിക്കാനും, അതിന്റെ മാനവികതയെ കൂടുതൽ വിപുലമാക്കനും കടിബദ്ധരായ ന്യായാധിപന്മാർ വേണം. നീതിപീഠങ്ങൾക്കും ഭരണകാര്യാലയങ്ങൾക്കുമിടയ്ക്കു് ഉണ്ടായ്ത്തീരുന്ന സംഘർഷാഭിമുഖമല്ല സൃഷ്ടിപരമായ തിരുത്തുകളുടെ പാരസ്പര്യം മാത്രമാണിതു്.

ആ അർത്ഥത്തിലല്ല ഇക്കഴിഞ്ഞ രണ്ടു് വിസ്താരങ്ങളെയും ആളുകൾ പൊതുവെ നോക്കിക്കണ്ടതു്. എന്നാൽ കോടതിയുടെ തീരുമാനങ്ങൾ, ചെറുത്തുനില്പായില്ലെന്നു മാത്രമല്ല, മേൽപറഞ്ഞ "തിരുത്തുകളുടെ പാരസ്പര്യം പോലുമാകാതെ പോയി. ന്യായാധിപന്മാരെ സ്ഥലം മാററം ചെയ്യാനുള്ള അവകാശം കരസ്ഥമാക്കിയ ഭരണയന്ത്രം കോടതിമുറിയിലേയ്ക്കു കടന്നുവരുന്നു. ചെറിയൊരു പഴുതിലൂടെ കടന്നുവന്നു്, നീതിപീഠങ്ങളുടെ സ്വാതന്ത്ര്യമായ അസ്തിത്വത്തെ വികലമാക്കാൻ ഇവിടുത്തെ രാഷ്ട്രീക്കാരൻ വരുംകാലങ്ങളിൽ ശ്രമിയ്ക്കുകയില്ലെന്നു് ആരറിഞ്ഞു?

എല്ലാവിധത്തിലും കോടതിയുടെ തീരുമാനം ഖേദകരമായിപ്പോയി. കോടതിയെ ആക്ഷേപിച്ചിട്ടും കാര്യമില്ല. ഇന്ത്യൻ നീതിപീഠങ്ങൾ തികച്ചും അന്യവത്കൃതങ്ങളാണ്. ജനസ്വാതന്ത്ര്യത്തിന്റെ സംരക്ഷണത്തിൽ അവ പ്രസക്തങ്ങളാണെന്നു് നാം നമ്മുടെ ന്യായാധിപന്മാരോടു പറയാൻ മുതിർന്നിട്ടില്ല. ഈ "കമ്മ്യൂണിക്കേഷൻ ഗ്യാപ്പ്" (communication gap) ആണ് വാസ്തവത്തിൽ നീതിപീഠങ്ങളെ ദുർബ്ബലപ്പെടുത്തിയതു. നമ്മെയും.

ന്യൂദില്ലി
ജനുവരി ഒന്നു്

...0...